# കേരളകൗമുദി

1992 ജൂലൈ 20 1167 കർക്കടകം 5 തിങ്കൾ




## പൊതുമേഖലാ സ്ഥാപനങ്ങളിലെ നിയമനങ്ങൾ

അറുന്നൂറുകോടിരൂപയുടെ നഷ്ടം ഉണ്ടാക്കിക്കഴിഞ്ഞിട്ടുള്ളതും ഇനിയും നഷ്ടമുണ്ടാക്കാൻ പോകുന്നതുമായ സംസ്ഥാന പൊതുമേഖലയിലെ സ്ഥാപനങ്ങൾക്ക് ആവശ്യമില്ലെന്ന് ബോദ്ധ്യമായിരിക്കുന്ന ചെയർമാൻമാരെ നിയമിക്കരുതെന്ന് കഴിഞ്ഞൊരുദിവസം ഞങ്ങൾ നിർദ്ദേശിച്ചിരുന്നു. കുറെ രാഷ്ട്രീയക്കാർക്ക് കാറും ശമ്പളവും നൽകുകയെന്ന മുഖ്യ ഉദ്ദേശ്യമുള്ള ഈ നിയമനം നികുതി നൽകുന്ന പാവപ്പെട്ട ജനങ്ങളോട് കാണിക്കുന്ന ദ്രോഹമാണെന്നതുകൊണ്ടാണ് ഈ നിയമനങ്ങൾ നടത്തരുതെന്ന് ഞങ്ങൾ അഭിപ്രായപ്പെട്ടത്.

പൊതുമേഖലാസ്ഥാപനങ്ങളിൽ ഒഴിവുള്ള തസ്തികകളിലേക്ക്, താൽക്കാലികനിയമനം നടക്കുന്നതായി ശ്രീ. സത്യൻ മൊകേരി അസംബ്ലിയിൽ പ്രസ്താവിച്ചു. ഇത് കർശനമായി തടയേണ്ടതാണ്. പി.എസ്.സി. ലിസ്റ്റുള്ളിടങ്ങളിലൊക്കെ ആ ലിസ്റ്റിൽ നിന്ന് തന്നെ നിയമനം നടത്തണം. എത്ര ഹ്രസ്വമായ കാലയളവുള്ള ഒഴിവാണെങ്കിലും പി.എസ്.സി. ലിസ്റ്റിൽ

ർവൈസറി സ്റ്റാഫിനെ നിയമിച്ചതാണ്. ഇവരെ പിരിച്ചുവിടുന്ന കാര്യം ഇന്ന് അഖിലേന്ത്യാതലത്തിൽ ചർച്ചാവിഷയമാണ്. അധികമുള്ള ആളുകളെ കരയ്ക്കിറക്കിയില്ലെങ്കിൽ വള്ളം മുങ്ങി എല്ലാവരും വെള്ളത്തിലാകുമെന്നതാണ് അവസ്ഥ. ഇലക്ട്രിസിറ്റി ബോർഡിൽ 2,275 ഒഴിവുകളും വാട്ടർ അതോറിറ്റിയിൽ 1,640 ഒഴിവുകളുമുണ്ടെന്ന് ശ്രീ. മൊകേരി ഗവൺമെൻറ് രേഖ ഉദ്ധരിച്ചുകൊണ്ട് സഭയിൽ പറഞ്ഞു. ഈ രണ്ടുസ്ഥാപനങ്ങളും നഷ്ടത്തിലാണ് നടക്കുന്നത്. 25 രൂപ പ്രതിമാസ കറൻറ്ചാർജ് കൊടുത്തുകൊണ്ടിരുന്നവർ 150 രൂപയും 4 രൂപ വാട്ടർ ചാർജ് കൊടുത്തുകൊണ്ടിരുന്നവർ 60 രൂപയും കൊടുക്കേണ്ട രീതിയിൽ നിരക്കുകളുയർത്തി ആളുകളുടെ നട്ടെല്ലൊടിച്ചിട്ടും നഷ്ടത്തിൽനിന്ന് കരകയറാത്ത ഈ സ്ഥാപനങ്ങൾ ഇനിയും നിരക്ക് വർദ്ധിപ്പിക്കുന്നതിനുമുമ്പ് ഏതെല്ലാം രീതിയിൽ ചെലവുചുരുക്കാമെന്ന് പരിശോധിക്കുകയെങ്കിലും വേണം. ഒരു വിദഗ്ദ്ധപരിശോധനയിൽ കൂടുതൽ പേരെ വേണമെന്നുകണ്ടാൽ കൈയോടെ നിയമനങ്ങൾ നട

ശാസ്ത്രലോകം


കോന്നിയൂർ ആർ. നരേന്ദ്രനാഥ്


# പിരമിഡിലെ രഹസ്യങ്ങൾ

രഹസ്യങ്ങളുടെ സങ്കേതങ്ങളായിട്ടാണ് പിരമിഡുകളെ ആളുകൾ എന്നും കണ്ടിട്ടുള്ളത്. നീലനദിയുടെ പടിഞ്ഞാറെക്കരയിൽ ഈജിപ്തിലെ ഫാറോമാർ (രാജാക്കന്മാർ) പണി ചെയ്ത രാജകീയ ശവസങ്കേതങ്ങൾ: ഗീസയിലെ [Gizeh] പിരമിഡുകളാണ് പേരുകേട്ടവ. ഏറ്റവും വലുത്, ചിയോപ്സ് പണി ചെയ്ത, താൻ മരിക്കുമ്പോൾ ഉപയോഗിക്കാൻ നിർദ്ദേശിച്ചിരുന്നതത്രേ. ഹെറോഡോട്ടസിൻെറ ചരിത്ര വിവരണമനുസരിച്ച്, ആ പിരമിഡിൻെറ നിർമ്മാണത്തിന് 100,000 പണിക്കാർ ഇരുപതുകൊല്ലം അദ്ധ്വാനിച്ചിട്ടുണ്ട്. ചിയോപ്സിൻെറ പിൻഗാമി ഷിഫ്രെൻ [Chephren] രണ്ടാമതൊന്നും ചിയോപ്സിൻെറ പുത്രൻ മൂന്നാമതൊന്നും കെട്ടുകയുണ്ടായി.

പിരമിഡുകളുടെ നിർമ്മാണത്തിനായി ഉപയോഗിച്ചിട്ടുള്ള പ്രാമാണികങ്ങളായ സംവിധാനവും പദ്ധതിയും മറ്റു വിശദാംശങ്ങളും ഇന്നും വ്യക്തമായി മനസ്സിലാക്കാൻ സാധിച്ചിട്ടില്ല. അതു പഠിക്കാൻ വളരെക്കാലമായി പുരാവസ്തു ഗവേഷകന്മാർ ശ്രമിച്ചുകൊണ്ടിരിക്കുകയുമാണ്. ഈ ബൃഹത് ശവകുടീരത്തിൻെറ അകത്തെ അറകളും രഹസ്യനിക്ഷേപങ്ങളുമൊക്കെ അറിയാൻ അമേരിക്കൻ ഐക്യനാടുകളിലെയും ഈജിപ്തിലെയും ശാസ്ത്രജ്ഞന്മാർ സഹകരിച്ച് ഒരു പദ്ധതിയുണ്ടാക്കിയിരുന്നു. പിരമിഡ് മുഴുവൻ ഒരു പ്രത്യേക സംവിധാനത്തെ ആസ്പദമാക്കി "എക്സ്റേ" ചെയ്യുകയെന്നതായിരുന്നു അവരുടെ പ്ലാൻ.

ചിയോപ്സ് രാജാവിൻെറ ശവം സൂക്ഷിച്ചിരിക്കുന്നതെന്നു കരുതിവരുന്ന പിരമിഡാണ് ലോകത്തിലെ ഏഴു അദ്ഭുതങ്ങളിലൊന്ന്. ഇതിൻെറ ഉള്ളുകള്ളികൾ കണ്ടുപിടിക്കാൻ ധീരസാഹസികനായ ഒരു ജർമ്മൻകാരൻ–സീഗ്ഫ്രീഡ് വാഷ്മാൻ [Siegfried Wachsmann]–തയ്യാറെടുത്തിരിക്കുന്നത് ശ്രദ്ധേയമായ ഒരു സംഭവമാണ്. ഉദ്വേഗജനകങ്ങളായ രണ്ടു കണ്ടെത്തലുകൾ, പുരാവസ്തുവിജ്ഞാനിയും ശാസ്ത്രജ്ഞനുമായ ഇദ്ദേഹം നടത്തിക്കഴിഞ്ഞു. അനുഹ ഗോചരമായ ഈ വലിയ വാസ്തു ഗോപുരത്തിൻെറ നിർമ്മാണ രഹസ്യങ്ങളും മനസിലാക്കിയെന്ന് അദ്ദേഹം അവകാശപ്പെടുന്നു. ഗീസെ പീഠഭൂമിയിൽ നിന്നെടുത്ത 900 ഫോട്ടോകൾ ഗഹനമായി പഠിച്ചും മറ്റുമാണിത് സാധി



ച്ചതെന്നു പറയപ്പെടുന്നു. പ്രാചീന ഈജിപ്റ്റൻ ജാമതീയ പദ്ധതിയെപ്പറ്റി പുതിയ അറിവു നൽകുന്നതാണീ ചിത്രങ്ങൾ.

പിരമിഡിൻെറ ഉള്ളിലെ രണ്ടു അറകൾ ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു. അവയിലൊന്നിലായിരിക്കാം, ചിയോപ്സിൻെറ ശുഷ്കജഡം (മമ്മി) ഉള്ളത്. മറ്റേതിൽ ഐതിഹാസിക പ്രശസ്തിയുള്ള "വിജ്ഞാനപ്പള്ളിയറ" [Chamber of Knowledge] നാലാം രാജവംശപരമ്പരയിലെ പ്രതാപികൾ സഞ്ചയിച്ചിട്ടുള്ള പ്രാമാണിക രേഖകൾ അവിടെ കണ്ടേക്കാം. ഗണിതം, ഭൂമിശാസ്ത്രം, ഭൗതികം, ജ്യോതിശാസ്ത്രം, യന്ത്രങ്ങൾ, നക്ഷത്രപ്പട്ടികകൾ എന്നിങ്ങനെ നിരവധിയിനങ്ങളെക്കുറിച്ച് ആധികാരിക വസ്തുതകൾ ഉണ്ടാകാമെന്നാണ് പ്രതീക്ഷ. മടക്കിച്ചുരുട്ടാവുന്ന ഗ്ലാസ്, തുരുമ്പു പിടിക്കാത്ത ലോഹം, ക്ലാവു കയറാത്ത പിച്ചളയും ഓടും, അനർഘ രത്നങ്ങൾ എന്നിങ്ങനെ പലതും അവിടെ നിന്നെടുക്കാൻ സാധിച്ചേക്കാം.

ആധുനിക ശാസ്ത്രവും സാങ്കേതികവിദ്യയും പ്രദാനം ചെയ്തിട്ടുള്ള സജ്ജീകരണങ്ങളുടെ സഹായത്താൽ ഈ വിജ്ഞാനഭണ്ഡാരത്തിലെ സമ്പത്തുകൾ കണ്ടെത്താനാണ് വാഷ്മാൻ ശ്രമിക്കുന്നത്. ഈ സാഹസശ്രമത്തിന് സഹായിക്കാൻ ജർമ്മൻകാരും അറബികളും സന്നദ്ധരായിട്ടുമുണ്ട്.

## പേയ്രോഗ നിരോധനത്തിന് പുതിയ വാക്സിൻ

ഏറെ പ്രയോജനകരങ്ങളായ വാക്സിനുകളുടെ നിർമ്മാണത്തിനുവേണ്ടി ഗവേഷണങ്ങൾ വലിയ തോതിൽ ഇന്നു നടക്കുന്നുണ്ടെന്ന് കഴിഞ്ഞ ഒരു പംക്തിയിൽ പറഞ്ഞല്ലോ. റികോംബിനൻറ് സാങ്കേതികവിദ്യ സ്വീകരിച്ച് ഫലവത്തായി അതു സാധിക്കാമെന്നും ചില അനുഭവങ്ങൾ തെളിയിക്കുന്നുണ്ട്. ഈ പദ്ധതിയിലൂടെ തയ്യാറാക്കിയ ഒരു പുതിയ വാക്സിൻ ഗവേഷണാലയത്തിന് പുറത്ത് പരീക്ഷിച്ചു നോക്കി വിജയം നേടിയിരിക്കുന്നതായി, ആധികാരികതയുള്ള ഒരു ശാസ്ത്ര പ്രസിദ്ധീകരണമായ "നേച്ചർ" റിപ്പോർട്ട് ചെയ്തിരിക്കുന്നു. പേയ് രോഗം പടരാതിരിക്കുന്നതിനുള്ള ഒരു വാക്സിനാണ് പരീക്ഷണ വിധേയമായത്. ഇത് നടന്നത് ബെൽജിയത്തിലാണ്; മൂന്നു ഘട്ടങ്ങളിലായി, നവംബർ 1989-ഒക്ടോബർ 1990 വരെ.

യൂറോപ്പിൽ, ഇംഗ്ലണ്ടിലൊഴിച്ച് മറ്റെല്ലാ പ്രദേശത്തും പേയ് രോഗം പ്രത്യക്ഷപ്പെടാറുണ്ട്. ഇംഗ്ലണ്ടിൽ 1902 നുശേഷം അതുണ്ടായിട്ടില്ലെന്നാണ് അറിയുന്നത്. പേയ് പിടിച്ച കുറുക്കനാണ്, കുഴപ്പം മറ്റു മൃഗങ്ങളിലേക്ക് പകർത്തുന്നത്. പ്രത്യേകിച്ച് നായിൽ. ഇംഗ്ലണ്ടിൽ കൊണ്ടു ചെല്ലുന്ന ജന്തുക്കളെ നിർബ്ബന്ധമായി ക്വാറൈൻറനിന്–(ഒറ്റപ്പെടുത്തി ഒഴിച്ചുനിറുത്തി രോഗമുണ്ടോയെന്നു നോക്കുന്ന നടപടി)– വിധേയമാക്കുന്നതുകൊണ്ട് രോഗ സാദ്ധ്യതയുള്ളവയൊന്നും അവിടെയെത്താൻ ഇടവരുന്നില്ല. അങ്ങനെയാണ് ഇംഗ്ലണ്ടിനെ പേയ് വിമുക്ത പ്രദേശമാക്കിത്തീർക്കാൻ സാധിച്ചത്.

ഭീകരമായ പേയ് ബാധയ്ക്ക് ആദ്യമായി ഒരു പരിഹാരം കണ്ടുപിടിച്ചത് ലൂയി പാസ്റ്ററാണെന്ന് [1822– 95] അറിവില്ലാത്തവർ ചുരുങ്ങും. പേയ് വരുത്തുന്നത് ഒരു പ്രത്യേക ജാതി വൈറസ്സാണ്. രോഗം ബാധിച്ച ജന്തുവിൻെറ ഉമിനീരിലൂടെ, അത് അന്യരിലേക്ക് പകരാനിടയാകുന്നു. കടിയേൽക്കുന്നതുകൊണ്ടാണ് ഇങ്ങനെ മിക്കപ്പോഴും സംഭവിക്കുക. പേയ്രോഗം ചികിത്സിക്കാൻ, പാസ്റ്റർ ഒരു വാക്സിൻ തയ്യാറാക്കുകയാണ് ചെയ്തത്. 1885-ൽ അത് ഒരു മനുഷ്യനിൽ പരീക്ഷിക്കാനുള്ള സംഗതിയുണ്ടായി. ജോസഫ് മീസ്റ്റർ [Joseph Meister] എന്ന പേരുള്ള ഒൻപതുവയസ്സുകാരൻ പയ്യനെ ഒരു പേപ്പട്ടി കഠിനമായി കടിച്ചു മുറിവേല്പിച്ചു. ആകപ്പാടെ പരിഭ്രമിച്ചു വിഷമിച്ച്, അവനെ രക്ഷിതാക്കൾ, മറ്റു വഴിയൊന്നുമില്ലാതെ, പാസ്റ്ററിൻെറ മുമ്പിലെത്തിച്ചു; ആകാംക്ഷയും സംശയവും കടിച്ചമർത്തി കുട്ടിയെ ചികിത്സിക്കാൻ വിട്ടുകൊടുത്തു. സ്വയം തയ്യാറാക്കിയ പുതിയ മരുന്ന് പാസ്റ്റർ യഥാവിധി കുട്ടിയിൽ പ്രയോഗിക്കുകയുണ്ടായി കുട്ടിയെ കാലതാമസം വരുത്താതെ ചികിത്സിക്കാനെത്തിച്ചത് രോഗോദ്ഭവനകാലത്തിൻെറ [incubation] ആരംഭത്തിലായിരുന്നു. അതിനാൽ പാസ്റ്റർ പ്രതീക്ഷിച്ച ഫലസിദ്ധിയുണ്ടായി; ജോസഫ്, പേയ് ബാധയിൽനിന്ന് രക്ഷപ്പെട്ടു. ആ സംഭവമാണ് പേയ് ബാധയ്ക്കുള്ള ചികിത്സയുടെ ആരംഭം കുറിച്ചത്. വളർന്നു പ്രായമെത്തിയപ്പോൾ പാസ്റ്റർ ഇൻസ്റ്റിറ്റ്യൂട്ടിൻെറ പടിവാതൽ കാവൽക്കാരനായി ജോസഫ് ഉദ്യോഗം സ്വീകരിച്ചു സേവനം നടത്തി. രണ്ടാം ലോകമഹായുദ്ധകാലത്ത് പാരീസ് കീഴടക്കിയ നാസി സൈനികാധികാരികൾ, പാസ്റ്ററിൻെറ ജഡം സൂക്ഷിച്ചിരുന്ന നിലവറ പൊളിക്കാൻ 1940 ൽ ഉത്തരവ് കൊടുത്തപ്പോൾ, ജോസഫ് അതിന് വഴങ്ങിയില്ല, വിസമ്മതവും പ്രതിഷേധവും പ്രകടിപ്പിച്ച്, അയാൾ ആത്മഹത്യ ചെയ്തെന്ന കാര്യവും ഇവിടെ രേഖപ്പെടുത്തട്ടെ.

പേയ്രോഗ വൈറസ്സിൻെറ സംഭരണ സങ്കേതങ്ങളായി വർത്തിക്കുന്നത് കുറുക്കൻ, യൂറോപ്പിലുള്ള സ്കങ്കുകൾ, അമേരിക്കകളിലുള്ള റാക്കൂണുകൾ, അമേരിക്കകളിലുള്ള വാമ്പയർ വാവൽ തുടങ്ങിയ സസ്തനികളാണ്. ഇവയിൽനിന്ന് അന്യജന്തുക്കളിലേക്ക് വ്യാപിക്കുകയോ മനുഷ്യന് നേരിട്ടു ബാധയുണ്ടാക്കുകയോ ആണ് പകർച്ചയുടെ രീതി. നമ്മുടെ നാട്ടിൽ കുറുക്കനാണ് മുഖ്യ കുറ്റവാളി. ലക്കും ലഗാനുമില്ലാതെ ഭ്രാന്തുപിടിച്ച് അതു സഞ്ചരിക്കുമ്പോൾ കാണുന്നതിലെല്ലാം കടിക്കുന്നത് ഒരു പെരുമാറ്റ സവിശേഷതയാണ്. പേ പിടിച്ച കുറുക്കൻെറ കുരയ്ക്കും ഒരു പ്രത്യേകതയുണ്ട്. കാട്ടിലുള്ള ജന്തുക്കൾക്ക് ആ പ്രത്യേക കുര തിരിച്ചറിയാനൊക്കുമെന്നാണ് വിശ്വസിക്കപ്പെടുന്നത്. അതു കേൾക്കാനിടയായാൽ അന്യമൃഗങ്ങൾ നിശ്ശബ്ദരായി ഒതുങ്ങി, കുറുക്കൻെറ വഴിയിൽ ചെന്നുപെടാതെ ഒളിക്കുമത്രേ. നാട്ടിലെവിടെയെങ്കിലുമാണിതുണ്ടാകുന്നതെങ്കിൽ, സാധാരണമായി കുരച്ചു ബഹളമുണ്ടാക്കുന്ന നായ്ക്കൾ പോലും മിണ്ടാതെ കഴിയുകയേയുള്ളൂ. കുറുക്കനിലൂടെ പട്ടിക്ക് പകരുന്ന പേയാണ് അധികമായും നമ്മുടെ നാട്ടിൽ ആപത്തു ഉണ്ടാക്കുന്നത്. പേ പിടിപെട്ട പട്ടി മറ്റുള്ളവയെ കടിച്ച് പേയ് വ്യാപകമാക്കുന്നു. ആണ്ടുതോറും ഭാരതത്തിൽ 25,000 ത്തോളം പേർ ഇങ്ങനെ മരണമടയുന്നുണ്ടെന്നാണ് കണക്ക്.

സാംക്രമിക രോഗാവസ്ഥ പ്രാപിച്ച്, 1990 ൽ പെറു എന്ന തെക്കേ അമേരിക്കൻ രാജ്യത്ത്, വളരെപ്പേർ മരിച്ചതായി കുറെ മാസം മുമ്പ് ആധികാരികമായ റിപ്പോർട്ടുണ്ടായിരുന്നു. അവിടെ ഒരു ഗ്രാമത്തിലെ ഇരുപത്തഞ്ചു ശതമാനത്തോളം മനുഷ്യർ. ആ അത്യാഹിതത്തിലൊടുങ്ങിയത്രേ. രോഗം അവിടെ പരത്തിയത് വാമ്പയർ വാവലുകളായിരുന്നെന്ന് വ്യക്തമായിട്ടുണ്ട്.

ഈ വിപത്ത്, അപൂർവ്വം ചില പ്രദേശങ്ങളിലൊഴിച്ച്, ലോകത്തിൽ എല്ലായിടത്തും പ്രത്യക്ഷപ്പെടാറുണ്ട്. ഇന്നുമിന്നലെയുമല്ല, ബി.സി 2300 ാംമാണ്ടുമുതൽ ഇതുണ്ടാകുന്നുണ്ടെന്ന് വ്യക്തമാക്കുന്ന രേഖകളുണ്ടുതാനും. കേന്ദ്ര നാഡീവ്യൂഹത്തെ ബാധിക്കുന്ന വൈറസ്സാണ് രോഗനിദാനം. രോഗം പടരാതിരിക്കാൻ അതിൻെറ വാഹനമായ ജന്തുക്കളെ നശിപ്പിക്കുകയും പകർന്നു രോഗം പിടിപെടുന്നവയ്ക്ക് പ്രതിരോധ ശക്തി വരുത്താൻ കുത്തിവയ്പു നടത്തുകയുമാണ് ഇന്നു സ്വീകരിക്കുന്ന പരിപാടികൾ. കുറുക്കനെ ഒരു പരിധിയിൽക്കവിഞ്ഞു വർദ്ധിക്കാതിരിക്കാൻ യൂറോപ്പിലും മറ്റും കൊല്ലുന്നതാണ് പതിവ്.

ഇരയിലൂടെ പ്രതിരോധ ഔഷധം ജന്തുക്കൾക്ക് ലഭ്യമാക്കി, പേ വൈറസ്സിൽ നിന്ന് അവയെ രക്ഷപ്പെടുത്തി നിറുത്താനുള്ള വിദ്യയാണ് പരീക്ഷണ വിധേയമായത്. അതു രൂപീകരിച്ചു തയ്യാറാക്കിയത് റീകോംബിനൻറ് സാങ്കേതികവിദ്യയിലൂടെയുമാണ്. ബ്രോച്ചിയറും [B. Brochier] സഹപ്രവർത്തകരുമാണിത് വിജയത്തിലെത്തിച്ചത്. കൂടുതൽ പരീക്ഷണങ്ങളിലൂടെ, ഈ പുതിയ വാക്സിനിൻെറ പ്രയോഗക്ഷമത എല്ലായിടത്തും തെളിയിക്കാൻ കഴിഞ്ഞാൽ, ഒരു വലിയ നേട്ടമാണ് ഉണ്ടാകുക. വന്യജീവികളെ കൊന്നൊടുക്കാതെ തന്നെ, ഒരു മഹാരോഗം നിയന്ത്രണ വിധേയമാക്കാനായിരിക്കും അതു വഴിതെളിക്കുന്നത്. നമ്മുടെ രാജ്യത്തിനും അതുപോലെയുള്ള നിരവധി രാജ്യങ്ങൾക്കും ഒരു മഹാനുഗ്രഹവും അതിലൂടെ സിദ്ധിക്കുമെന്ന് പ്രതീക്ഷിക്കുക.